# നവ്യോപഹാരം.

ഗ്രന്ഥകർത്താ

കുററിപ്പുറത്തു കേശവൻ നായർ.

# മുഖവുര.

കാവ്യോപഹാരംപോലെതന്നെ ഓരോ അവസരങ്ങളിൽ ഞാൻ എഴുതിയവയും, മാസികകളിലും പത്രങ്ങളിലുമായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളവയും ആയ ലഘുകൃതികളുടെ ഒരു സങ്കലനമാണു് ഈ പുസ്തകവും. സുദീർഘമായ ഒരുകാലത്തിനുശേഷമെങ്കിലും വീണ്ടും ഭാഷാകാവ്യസമുദായത്തിനു ഇങ്ങനെ ഒരു 'നവ്യോപഹാരം' സമർപ്പിക്കുവാൻ സാധിച്ചതിൽ എനിക്കു ചാരിതാർത്ഥ്യമുണ്ടു്.

എറണാകുളം,
11—9—1111.

ഗ്രന്ഥകർത്താവു്.

# വിഷയവിവരം.

# ഭക്തഗീതം.

൧

അമ്മേ! മഹീദേവി! മൽച്ചിത്തസഞ്ചാരി
യുന്മേഷമോടു നിൻ ദിവ്യ വിഭൂതികൾ
കണ്ടു നടപ്പുളവെന്നിയെ ലോകങ്ങൾ
കണ്ടക ഫീനാങ്ങാളെന്നറിയുന്നില്ല.
കോമള ശ്യാമള വ്യോമത്തിൽ മുട്ടുന്ന
മാമലക്കൂട്ടവും മേച്ചിൽപ്പുറങ്ങളും
ആടും മയിലുകൾ കൂടും വനങ്ങളും
തോട്ടം പുഴകളും പൂങ്കാവനങ്ങളും
തെങ്ങും കവുങ്ങും കടമ്പും കരിമ്പുമു-
ത്തിങ്ങി ഞെരുങ്ങി വിളങ്ങുമിടങ്ങളും
ഇങ്ങിനെയുള്ള മഹൈശ്വര്യ വായ്പിനാൽ
സ്സംഗീത സംഭൂതമല്ലോ ഭവദംഗം.
ശ്യാമേ! സ്വയംലബ്ധകാമേ! രിപുവ്രാത-
ഭീമേ! ചിരം മാതൃഭൂമേ! ജയിച്ചാലും.

൨

കുന്നലയാഴികൾക്കുള്ളിലരാതികൾ-
ക്കെന്നു മദ്ധ്യാഹ്ന്യയായ് കാലപ്പകച്ച്യയിൽ

മാമലക്കൊങ്കയിൽ ച്ചിന്നിക്കിടക്കുന്ന
തൂമ തിരണ്ട വാർകൊണ്ടൽക്കുഴലോടും
വാരുണമായീടുമസ്ത്രം തൊടുത്തതി-
ദാരുണയായി സ്മിതാട്ടഹാസയായ്
ആഹവയോഗ്യമാ മാകൃതി പൂണ്ടു നീ
മാഹേന്ദ്ര ചാപാങ്കിതയായ് മരുവുന്നു
ദുർഗ്ഗേ! ഭഗവതി! ദുഃഖ വിനാശിനി!
ഭർഗ്ഗശിഷ്യപ്രിയേ! പാഹിമാം പാഹിമാം.

൯

ആചാന്ത വേദാന്ത വാരിധിയായീടു-
മാചാര്യ ശങ്കരനന്യൂന ശങ്കരൻ
പഞ്ചാമൃതമൊത്ത പൈങ്കിളിപ്പാട്ടിനാൽ
അഞ്ചാതെ ലോകക്കു സച്ചിൽ സുഖംനൽകി
അഞ്ചിതമാകും കവിതാ ദ്രുമത്തിന്റെ
തുഞ്ചത്തു വാഴുന്ന തുഞ്ചത്തെഴുത്തച്ഛൻ.
നാരായണ ശംഖനാദാനുകാരിയാം
നാരായണീയം ചമച്ച കവീശ്വരൻ
സാഹിത്യ ലക്ഷ്മിയെപ്പൊട്ടിച്ചിരിപ്പിച്ച
സൌഹിത്യമേകിയ ചമ്പനാം നമ്പിയാർ
ആട്ടക്കഥാ കവിമാതു കടാക്ഷിച്ച
കൂട്ടരിൽക്കണ്ണാകു മുണ്ണായിവാരിയർ

ഏവം കവികളും പണ്ഡിതന്മാരുമായ്
കേൾവിപ്പെട്ടും തവ പുത്രരനേകംപേർ
സേവിച്ചുപോന്നുള്ള നിൻ ചേവടികളിൽ
താവും പൊടികൾക്കു തായേ ! നമസ്കാരം.

൪

രേഖയ്ക്കിളകാതെ ഭാവപ്രസന്നയായ്
ലോകാരാദ്ധ്യയായ് വൃത്ത വിശുദ്ധയായ്
എന്നുമസംഭിന്ന വർണ്ണയായ് മേൽക്കുമേ-
ലുന്നിദ്രകല്യാണ മുൾക്കൊണ്ടു വാഴ്കനീ.
മാതൃഭൂമേ ! തവ മംഗളം, മംഗളം
മാതൃഭൂദേവതേ ! വീണ്ടും നമസ്കാരം.

## ൨. ഒരു മഹച്ചരമം.

൧

അക്ഷുദ്രമായ് ദുർഭഗമായ് പ്രമോദ-
ശോകങ്ങളാൽ ദന്തുരമായ് പ്രകാമം
നാകത്തിനൊപ്പം നരകം പകന്ന്
പാകത്തിലാകുന്നു മനുഷ്യലോകം.

൨

കല്യാണിമാർ തൻ കുരവാരവത്തിൻ
കല്ലോലനാദത്തിനിടയ്ക്കു തന്നേ
കല്യാണരംഗങ്ങളിൽനിന്നു കേൾക്കാം
കല്ലും ദ്രവിക്കും പരിദേവനങ്ങൾ.

൩

ആററുന്ന വെള്ളം ചൊരിയുന്ന കാറിൽ
നീററും കൊടുന്തീയുമിരുന്നിടുന്നു.
പോററുന്നവൻ വാണിടുമാഴിയും മാൽ-
ഏററുന്ന നഞ്ചുള്ള സുധാനിധാനം.

൮

അവ്വണ്ണമെന്നാലു മതാതിടങ്ങൾ
ദുർവ്വാരമായുള്ള ദശാവിവർത്തം
സർവ്വാന്തരംഗങ്ങളിലും പ്രബോധ-
നിർവ്വാപണം ചെയ്തിരുളേററിടുന്നു.

൯

അമർത്ത്യസൌഖ്യത്തിനു മർത്ത്യനാശാ-
തരംഗിതം ജീവിതമാം സമുദ്രം
തരിക്കവേ ദുർവ്വിധി മൃത്യുരാജ്യ
കരെയ്ക്കഹോ തള്ളിവിടുന്നു ഘോരം.

൰

ഒരല്ലലില്ലെങ്കിലെനിക്കു കല്ലാ-
യിരിക്കുവാൻ കൂടിഷ്ടമില്ലൊട്ടും
മരിച്ചുപോം മർത്ത്യതയെന്തിനാണു
കരഞ്ഞിടാനും കരയിക്കുവാനും.

൭

അന്നാളൊരുന്നാളിവരേതദ്ധൃഷ്യ-
വൈദുഷ്യ വാരാശിയെയന്നുകണ്ടു
'ശ്രീകൃഷ്ണ കൃഷ്ണേ'തി ജപങ്ങളാല-
ന്നാരുള്ളലിഞ്ഞെന്നെയനുഗ്രഹിച്ചു.

൮

അപൂർവ്വമേധാവിത കാട്ടിടുന്ന
ദീപ്തങ്ങളാം കണ്ണുകൾകൊണ്ടു നോക്കി
പദ്യങ്ങളേതെങ്കിലുമൊട്ടു ചൊൽകെ-
ന്നാർ പുഞ്ചിരിക്കൊണ്ടുടനാജ്ഞ നൽകി.

൯

കുചേലധാനാധന കല്പമാമെൻ
പദ്യങ്ങൾകൊണ്ടും പരിതൃപ്തനായി
കാവ്യാഗമശ്രീധരനാർ കുബേര-
നാക്കീടിനാർ മോദധനത്തിലെന്നെ.

# ൩. എന്റെ വീണ

I

അന്നും ഞാൻ സായംകാല-
മായപ്പോഴും കായൽക്കരെ-
ചെന്നു പൂകിനേനെന്റെ-
വീണയുമായി മന്ദം.

ഇരുന്നേനൊരിടത്തു-
വരുണാലയത്തിന്റെ
വരഗോപുരത്തിനു-
നേക്കു ഞാൻ മതിലിന്മേൽ.

സായാഹ്നമന്ദാനില-
ത്തുൾപ്പുകാരണയുമ്പോഴും
പായുന്ന കൊച്ചോളങ്ങളും-
മതിലിലലയ്ക്കയാൽ

അല്പമായ് ചിലചീറ-
ത്തിയലും ശബ്ദമല്ലാ-
തപ്പൊഴുതവിടയില്ല-
ന്യശബ്ദങ്ങളൊന്നും.

എന്നുടെ വീണതട്ടി-
പ്പറിച്ചു വിഹരിപ്പാൻ
സന്നദ്ധരായ ചില-
രുണ്ടവർ വന്നിട്ടില്ല.

എന്നല്ലാ, പതിവിലും-
വിജനമപ്രദേശ-
മിന്നെന്റെ മനോരഥം
സാധിക്കാമെന്നോർത്തു ഞാൻ.

II

ദ്യുതിയാൽ മൈതാനത്തെ-
യൊന്നാകെക്കുളിപ്പിച്ചു
പതിവായ് വരാറുള്ള-
സുന്ദരി വരാറായി.

മറയും മാർത്താണ്ഡന്റെ-
യന്ത്യരശ്മികൾതട്ടി-
പ്പുരമെൻ വീണവീണ്ടും-
പുത്തനാംപോലെ തോന്നി.

പക്ഷികൾ ചേക്കേറുവാൻ
പറന്നുപോകും വഴി-
സ്സൂക്ഷ്മമനായി നോക്കി-
കൊണ്ടു ഞാനിരിക്കവേ

വർണ്ണവൈചിത്ര്യമേന്തു-
മംബരത്തോടും തപ്ത
സ്വർണ്ണപിംഗലയാമ-
മ്മംഗല സ്വച്ഛരൂപിണി

സ്നിഗ്ദ്ധമാം കുറുനിര-
കാറേററു ചിതറിയ
മുഗ്ദ്ധമാം മുഖത്തോടും-
മന്ദമന്ദമായ് വന്നാൾ.

III

ദിവ്യമാമൊരു കാന്തി-
യെങ്ങുമേ പ്രകാശിച്ചു
വ്യോമവല്ലിമന്ദ-
മാശ്രമിച്ചീടും നേരം

കായലിൽ വഞ്ചിയേറി-
പ്പോകുന്ന വൃദ്ധൻപോലും
പ്രായത്തിനൊക്കാത്തുള്ള-
കൌതുകം വെളിവാക്കി

ഞാനപ്പോഴും ക്ഷണനേരം-
നിർന്നിമേഷനായ് വാണേൻ
ധ്യാനത്തു നിന്നെൻ വീണ-
വീണിട്ടുമെടുക്കാതെ.

## IV

ആഹാ! ഫലിച്ചിതെൻ
വാഞ്ഛിതമുടനന്ന
മോഹന ദിവ്യഗാന-
വൈഭവം തികഞ്ഞവൾ

വീണുപോയൊരെൻ വീണ-
തന്നെത്താനെടുത്തതി
പ്രീണനക്ഷമമേതോ-
ഗാനമൊന്നാരംഭിച്ചാൾ

# ൫. ജാതിഭൂതം

൧

പഞ്ചഭൂതങ്ങളുടെ-
വിഷമാവസ്ഥകൊണ്ടു
സഞ്ചിതമാകയാലോ
സർവ്വത്രവിഷമമായ്.

സങ്കല്പമാത്രരമ്യ-
മാകുമിയ്യുലകത്തെ
സ്സങ്കടം തോന്നുംവണ്ണം-
വിഷമിപ്പിച്ചു വീണ്ടും.

ഭൂതിനാൽകീട്ടുമേതു-
ശക്തികളെതിരായി
ജ്ജാതിഭൂതമേ, ജയി-
ക്കുന്നു നീ ജഗത്തിങ്കൽ!

സർഗ്ഗവും സുരാസുരോ-
പാധിയെയാലംബിച്ചു
ദുർഗ്രഹമൂർത്തേ! നിന്നാൽ
ദുർഗ്ഗം പലപ്പോഴും.

൨

ആ വിധമുള്ള നീ വ-
ന്നാവേശിച്ചിരിക്കുമ്പോ-
ളാവിലമല്ലാതൊന്നു
ഭൂവിലോ ഭവിക്കുന്നു?

ഹന്ത! നിൻ ബാധയേററ-
ഭാഗ്യവരാമ ക്ഷോണി
യെന്തൊരു നിലയിലായ്-
കിടന്നീടുന്നിതിന്നും

ചിത്ത വിക്ഷേപം മൂല-
മംഗചേഷ്ടകൾക്കെല്ലാം
മിത്ര വൈകൃത മാർന്നും,
ദോഷങ്ങൾ പെരുകിയും,

അർത്ഥമില്ലാതെയോരോ-
ന്നൊക്കവേ പുലമ്പിയു-
മെത്രനാളായി കഷ്ട-
മാരോമൽ കുഴങ്ങുന്നു!

ഉത്തമശിഷ്യനായ-
ഭാഗ്ഗവൻതന്നെ നിന-
ച്ചിത്തപസ്വിനി തന്റെ-
കാകളും തലച്ചുളും

പവ്വത"കുമാരിയും"
ഗോകണ്ണേശ്വരനായ
ശവ്വനും നിന്നിമേഷം
തൃക്കൺപാത്തരുളുന്നു.

അരികെ സ്വപുത്രിതൻ.
നിലകണ്ടപരാജ്ജി-
യലയാൽ തലതല്ലി
വാവിട്ടു കേണീടുന്നു.

സഹ്യമല്ലാതെയുള്ളി-
ക്കാഴ്ചയാൽ തലചാച്ച
സഹ്യനുമെതിർവശം-
നിൽക്കുന്നു സനിശ്വാസം.

൨ൻ

മന്ത്രവേദികളാകു-
മെത്രയോ മഹാത്മാക്കൾ
മന്ത്രവും തന്ത്രങ്ങളും
പലതും തുടൎന്നിട്ടും

ഒന്നിനും കുറവില്ലാ,
നാൾക്കു നാളുപദ്രവ-
മൊന്നിനൊന്നേറിക്കൊണ്ടു
വരുന്നു, കഷ്ടം കഷ്ടം!

൮

കാമരൂപിതകൊണ്ടും
കൎമ്മകൗശലംകൊണ്ടും
കാമിതം സാധിക്കുന്ന
ജാതിഭൂതമേ! ഭവാൻ

പലനാൾ പലമട്ടു
പല ദിക്കിലും കേറി-
പ്പലമോടാവേശിച്ചു
വലച്ചു പലരെയും.

൯

എന്നാലുമിതുപോലെ
മററെങ്ങും ഫലിച്ചില്ല
സന്നാഹ, മുറച്ചില്ല
നിന്നുടെ സിംഹാസനം.

കർമ്മമെന്നല്ലാതെന്തു-
ചൊല്ലുന്നു ഭൂഗ്രദേഹ-
ധർമ്മസർവ്വസ്വമേവ-
മാർത്തിയാർന്നു പാർത്താൽ.

൫

താവക ഭക്തരാകും-
ധന്യരൊട്ടൊഴിയാതെ
ഭാവനംചെയ്യും ഭവ-
ദ്രൂപമെന്തറിഞ്ഞില്ല.

വെറുപ്പോ, തവമെയ്യു,
വെളുപ്പോ തിരുനിറം
കറുപ്പോ, ജീവൻ പക്ഷേ
തന്നിഷ്ടം, തന്നെയാവാം.

വഷ

# നവ്യോപഹാരം

ഒന്നു നിർണ്ണയം, എന്റെ,
ബാല്യകാലത്തുതന്നെ-
യത്യുജ്ജ്വലമാം നിൻ-
വൈഭവം ഗ്രഹിച്ചു ഞാൻ.

സത്യങ്ങൾ വിളമ്പിയ
പഞ്ചാരപ്പൊടിയിന്നും
സദ്യോ നീ മുറിമരു-
ന്നാക്കി മാറ്റുവതില്ലേ.

പേർത്തുചൊൽവതിനാകാ-
ത്തുള്ളനിൻ കരുത്തിനു
ശാർദ്ദൂല തപശാന്ത്യ-
പ്പൊരുളേ! നമസ്കാരം.

# ൯. എറണാകുളം മൈതാനം.

൧

അഹോ! മഹാ വിസ്മയമെത്രമാത്രം
മാത്രയ്ക്കു മാറുന്ന മനുഷ്യലോകം!
ഒരാഴ്ചകൊണ്ടിച്ചെറുതായ ശൂന്യ-
മൈതാനമെന്തെന്തു വിഭൂതിനേടി!

൨

പൈ മേഞ്ഞോരാപ്പാഴ്നിലമിപ്പൊഴെത്ര
കവാടവും കാവലുമുള്ളതായി!
കൈവല്യമേ, നിന്നെ മറന്നുപോകു-
മൈശ്വര്യമൊന്നിങ്ങധിഗമ്യമായാൽ.

൩

ഇക്കായലോരത്തറയിൽ പ്രമാണം
കൈകൊണ്ടുനിന്നപ്പുതു മാമരങ്ങൾ
എണ്ണത്തിലെപ്പഞ്ചത ഷഠത ജീവ-
ഭാണ്ഡത്തിലും പൂണ്ടവരായ്ക്കാണ്മൂ.

൪

൮

നിദാഘകാലങ്ങളിൽ നിന്റെ താപ-
മാവുംവിധം പോക്കിയൊരാ മരങ്ങൾ.
ഇന്നെത്രയോ മേന്മ കലൎന്നു നിന്നാൽ
മൈതാനമേ, വിസ്മൃതരായിരിക്കാം.

൯

അല്ലെങ്കിലിപ്പാഴ്മരവാൎത്തപോട്ടേ,
നിനക്കുവാനെന്തു മഹത്വമുള്ളൂ ?
ത്യാഗം ചരിത്രം സുഫലങ്ങൾകൊണ്ടു
താന്താൻ പുലൎത്തുന്നവരേ മഹാന്മാർ.

൰

നവീനമാം ലോക രുചിക്കുചേൎന്നു
നാനാ വിധം വേലയിലുല്ലസിപ്പാൻ
തഴച്ചുനിൽക്കുന്നൊരു തൈകളെല്ലാ-
താളാകുമോ ഇത്തല മൂത്തവൎഗ്ഗം.

എറണാകുളം മൈതാനം

൧

ഏതെങ്കിലും നിൻ പെരുമയ്ക്കുചേർന്ന
പേരും നിനക്കൊന്നു ലഭിച്ചിടട്ടേ !
അതല്ലയോ മാനുഷലോകമിപ്പോ–
ഴാരാഞ്ഞിടും ദുർല്ലഭമാം പദാർത്ഥം.

## ൧ പുഞ്ചിരി

ഉലകാം ഗ്രന്ഥാഗാര-
മാകവേ തിരഞ്ഞിത്ര
വലയേണമോ ഹന്ത!
കാവ്യലോലുപൻ മർത്ത്യൻ.

താഴം പൂവൊളിച്ചിരി-
ക്കുന്ന ശിശുവുണ്ടു
താഴത്തു, നിലാവേന്തും
പൂന്തിങ്കൾ മുകളിലും.

മന്ദതയകന്നുള്ള
മാനസപ്രവൃത്തിയോ
സുന്ദരമായവസ്തു
കണ്ടുണ്ടാം നിവൃത്തിയോ

ഏതൊന്നു കാംക്ഷിച്ചാലു-
മിച്ചൊന്ന കാവ്യങ്ങൾക്കു
മീതെയായ് രസാത്മകം
മറ്റൊന്നു ഫലിക്കുമോ.

ഫന്ന

൨

കാളിമ കലരുന്ന–
 കാർ കൊണ്ടൽദ്ദിനംപോലെ
കാളിയൻ കുടികൊള്ളും–
 കാളിന്ദീഹ്രദംപോലെ

വിമലപ്രസാദവും
 ശൂന്യവുമായിപ്പിന്നെ
ധരണീചുമക്കുന്ന
 പന്നഗേന്ദ്രനെപ്പോലെ

ഗൌരവം വഹിച്ചെഴും
 മർത്ത്യന്റെ വക്ത്രത്തിനും
സ്മേരമാം ശിശുവിന്റെ
 വദനത്തിനും തമ്മിൽ

എന്തൊരു ഭേദം! പക്ഷേ
 നരകനാകങ്ങൾക്കു–
മന്തരമിത്രയുണ്ടോ–
 നോക്കുവാനെളുതല്ല.

൩

ദൈവിക പരിശുദ്ധി-
തേടുന്ന ശിശുവിന്റെ
പൂവിളംമുഖത്തിങ്ക-
ലായതു പലപ്പോഴും

ബന്ധങ്ങളകന്നുള്ള
യോഗിതൻ ഹൃദയത്തിൽ
ബന്ധുരമായ സത്യ-
സ്ഫുരണം പോലെകാണാം

ഭോഗതൃഷ്ണയാലല്പം-
മാദക മധുപൂണ്ടു
രാഗവല്ലിയിൽ പൂത്ത
പുത്തനാം മലർപോലെ

മന്ദാക്ഷസുരഭിലമാ-
യുള്ള വധുവിന്റെ
സുന്ദരമുഖത്തിലും-
ചിലപ്പോഴതു കാണാം

ഫല്ലു

൪

ആജന്മ ശുദ്ധമായ
പുകഴിൻ വെണ്മചേർന്നു
സൌജന്യമുദ്രാവാക്യം
പുഞ്ചിരിജയിക്കുന്നു

ആയതിൻ പരിധിയിൽ-
നിന്നു നോക്കുമ്പോഴുല-
കാകവേ സുരലോക-
സന്നിഭമായിത്തീരും

ആരോഗ്യലക്ഷ്മീവാസം
കുറിക്കും കൊടിക്കൂറ
യാരോമൽ സ്നേഹത്തിനായ്-
സ്നേഹത്തിനുപഹാരം.

അഞ്ചിതവർണ്ണോദാര-
ഭാവത്തിൽ പൊഴിയുന്ന
പുഞ്ചിരിയൈക്യത്തിന്റെ
വിജയവിളംബരം.

# വൃ ഇക്കഴിഞ്ഞ മാസം

൧

ഭാരതമഹാസഭാ
യോഗത്തിൻ മഹത്തായ
ഭാരത്താൽ കുനിഞ്ഞേറെ
മേന്മയെ വെളിവാക്കി.

മഞ്ജുളമായീടുന്ന
മാംപൂവിൻ മണംവീശി
മഞ്ഞിൻെറ വെണ്മപൂണ്ട-
മാന്ദ്യമാം ശിരസ്സോടും

കേരളത്തിങ്കലാവി-
ർഭവിച്ചുന്നാദ്ര്രോത്സവ
കേളിക്കുനിദാനമായ്
കേളികേട്ടുള്ള മാസം.

ഇന്നലെയോളം തുല-
യെന്നിയെ നിലനിന്നി-
ട്ടിന്നിതാ മകരത്തിൻ-
വായിൽപ്പെട്ടദൃശ്യമായ്.

൨

സ്വക്ഷേത്രം ലക്ഷ്മീവാസ-
യോഗ്യമാകയാലെന്നു-
മക്ഷീണം മുതിരുന്ന
പുണ്യശാലികൾക്കെല്ലാം
ആമൂലം കുളിർമയും
മുഴുപ്പും പൊന്നിൻകതിർ-
ത്തൂമയുമുളവാക്കാൻ-
പോന്നൊരമ്മാസാഗ്രണി
പങ്കജവിലാസത്തെ
യെങ്ങാനുമാദരിച്ചു-
വെങ്കിലല്ലയോ വേണ്ടു-
വാദവും വിഷാദവും.

൩

സിംഹംപോൽ വിലസുമ-
ഗ്ഗുരുവിൻ ക്ഷേത്രത്തെയും
സംഹരിച്ചല്ലോ കാലം-
പാപരാശികൾ മൂലം.
കരസ്ഥ, ശ്വേതാംബരാ-
വരണേ ദിഗംഗനേ
കരയൊന്നുഴലാഴി-
ക്കണ്ടോ ചാന്തേ മാർഗ്ഗം.

൪

അല്ലെങ്കിൽ കുഴികളെ
കുന്നുകളാക്കിക്കൊണ്ടും
വെല്ലുന്ന കാലചക്ര-
മിങ്ങിനെ തിരിഞ്ഞോട്ടെ.
അല്ലലിന്നററത്തു ചെന്നെ-
ത്തിയാൽ നിസ്സംശയ-
മുല്ലാസം മന്ദംമന്ദ-
മുദിക്കുന്നതായ് കാണാം.

# ൯. ഇരുട്ടിലെ വെളിച്ചം.

൧

ശാരദസുധാകര-
നുദിച്ചു പൊങ്ങാറായി-
ക്കൂരിരുൾ നീങ്ങാറായൊ-
രിരവിൻ തുടക്കത്തിൽ.

കാളിഘട്ടത്തിലൊരു
കാമിനി മനോജ്ഞമാം
മാളികയ്ക്കു മേലുൽക്ക-
ണ്ഠിതയായിരിക്കുന്നു.

അന്നു മദ്ഗാനമുണ്ടു
കേൾക്കുന്നോ, സുഖസ്വച്ഛ
സുന്ദരം നിശാമുഖ-
മോരോരോ ക്ഷണത്തിലും.

൨

മന്ദിരാരാമങ്ങളി-
ലഗ്ഗാനം ചുമന്നെത്തും
മന്ദമാരുതനെന്തോ
മന്ത്രിച്ചു നടക്കുന്നു.

## സന്ധ്യോപഹാരം

തെരുവു നിശ്ശബ്ദമായ്
തൃഷ്ണയിൽ വിവേകം പോ-
ലിരുളിൽ ച്ചെറുദീപ-
മങ്ങിങ്ങു വിളങ്ങുന്നു.

ആസന്നദേവാലയ-
ത്തിങ്കൽനിന്നൊരു ധർമ്മ-
ശാസനംപോലെ ഘണ്ടാ-
നിനദം മുഴങ്ങുന്നു.

പാരിലെക്കഥയെന്തോ
കാണുവാൻ നഭസ്സുണ്ടു
താരനേത്രങ്ങളെല്ലാം
തുറന്നു വിലസുന്നു.

൨

രക്തനും വിരക്തനും
ഭിന്നമാം വികാരങ്ങ-
ളുൽകടമാക്കിത്തീർക്കു-
വൊന്നത്രേ ഗീതാമൃതം.

പതിവായന്നേരത്തു
കേൾക്കുമഗ്ഗീതത്തിങ്കൽ
പ്രീതിയും മനസ്സോടു-
മുൽകണ്ഠാ വിവശയായ്,

മേടമേലിരുന്നീടും
ദൈവ വഞ്ചിതയായ
പേടമാൻമിഴിയവ-
ളാശയെപ്ഫലിപ്പിപ്പാൻ

ഇനിയും വൈകിപ്പതി-
നാളല്ലെന്നൊരുമ്പെട്ടു
തന്നിയേ പുറപ്പെട്ടാ-
ളസ്സുധാനിധിനോക്കി.

൪

പുരുഷാകൃതി പൂണ്ട
ശാന്തമാം രസംപോലെ
മരുവുമൊരു യുവ
ഭിക്ഷുവിൻ വസതിയിൽ

ച്ച്യത്തിനാനവളുട-
ന്നാശങ്കാഭയാദികൾ
ത്തിന്നു കരളോട്ടു-
മൊട്ടിട നിന്നീടിനാൾ,

തുറന്നാൾ കവാടത്തെ
ബ്ഭിക്ഷുവിൻ വേഷംപൂണ്ടു
പിന്നെ നാദബ്രഹ്മ-
മന്നേരം കാണാൻ വന്നു.

മുന്നറിയിപ്പു നൽകും
പൂമണ മണിക്കാററിൻ
പിന്നാലെ പൂവേണിയു-
മൊരുമട്ടകം പുക്കാൾ.

൩

"അമ്മേ! ഞാൻ വണങ്ങുന്നേ-
ന്നേതോരു ഭവദാജ്ഞ
നിന്മകൻ നിഗ്രഹിച്ചു
നിർവൃതി നേടീടേണ്ടു?"

ഉത്ഥിതനായ ഭിക്ഷു
മതിമാൻ കാലോചിതം
കൃത്യമോർത്തുടനേവം
ചൊല്ലിനാൻ വിനീതനായ്.

അമ്മന്ത്രം ഫലിച്ചപോയ്
കാമബാധകളൊഴി-
ഞ്ഞമ്മതൻ മനഃസ്ഥിതി
പൂണ്ടവൾ മടങ്ങിനാൾ.

നിഭൃതം ചന്ദ്രബിംബ-
മന്നേരം പാരിൻനേക്കു
നഭസ്സിൻ നമസ്കാര-
മുദ്രപോൽ പ്രകാശിച്ചു.

അന്നാവഭിക്ഷുവന്നു
തെററിയാൽ നരേന്ദ്രനെ-
യെന്നിയേ'വിവേകാന-
ന്ദ'നെ നാം കണ്ടിട്ടുമോ.?

## ൧൦ വർഷാരംഭം

൧

മയിലിലുമധികം മദീയചിത്തം
മധുരതകണ്ടു മദിച്ചുമറ്റിനങ്ങൾ
മമ സവിധമണഞ്ഞിടുന്നു വീണ്ടും
മരതകമേചകമേഘശേഖരങ്ങൾ.

൨

കനമുടയ ഘനാഘനങ്ങളിന്മേൽ
കണൊലൊളി ചേർന്നുരുളുന്നു കാലചക്രം
അതിനിടയിലണഞ്ഞിടും മദാശ
മധുരവലാകയവന്ധ്യയാകുമാവോ?

൩

ഉലകിന്നുടെ സുഖാസുഖങ്ങൾ വെയിലും
മഴയുമെടുത്തു കുറിപ്പെട്ടുത്തിടുന്നോർ
കരിമുകിൽനിര ചേർത്തുലാത്തിയും കൊ-
ണ്ടനുപമതാപ മൊഴിപ്പതോർപ്പതില്ല.

൮

വെയിൽ തെളിവിനുതക്ക ചൂടുമേകാം;
മഴയഥ മഞ്ഞലിനൊപ്പമേ തണുപ്പും;
പ്രകൃതിനിലയിൽനിന്നു നോക്കിടുമ്പോൾ
ച്ചിരിയിലുമൊട്ടു കരച്ചിലാണു ഭേദം.

൯

നനു സുകൃതവിധാനമേ സുഖാർത്ഥം
മനുജനു, ഞാനുമറിഞ്ഞതാണതെല്ലാം;
അനുദിനമിവനാശയൊന്നു, മറ്റൊ-
ന്നനുഭവ, മങ്ങിനെ പോയിടുന്നു കാലം.

# ൧൧ സ്വരാജ്യസ്നേഹം

(തവളയുടെ ആവലാതി)

൧

മണ്ഡൂകമെന്നതിനാൎത്ഥം മനുഷ്യനു
മന്ദനെന്നെങ്ങിനെ വന്നുകൂടി?
കോപനരാകിയ മാനുഷരന്യോന്യം
കൂപമണ്ഡൂകമെന്നോതിക്കേൾപ്പൂ.
ഏകനെ വെല്ലുവാനന്യനെക്കൊല്ലുന്ന
ഭീകരൻ മൎത്ത്യനഭിജ്ഞനത്രേ.

൨

ആദിയിലീശ്വരൻ സൃഷ്ടിച്ചതെല്ലാരു-
മാദരിച്ചീടുന്ന വെള്ളമല്ലോ
ആയതിൽ മേവുന്നോൻ കൂപത്തിലായാലും
വാപിയിലായാലുമെന്തുവേണ്ടു?
ശുദ്ധിയ്ക്കു മേന്മ കൊടുക്കുന്നതൊന്നാൺ
ബുദ്ധിയെന്നാലതു ഞങ്ങൾക്കില്ലേ ?

൩

കേൾക്കുവിൻ, പണ്ടൊരുകാലമിപ്പാരിട്ടി-
ലുൽക്കടമായ വിപത്തണഞ്ഞു.
ഒട്ടേറെക്കാലമായ് വൃഷ്ടിയില്ലായ്കയാൽ
കഷ്ടം വശംകെട്ടു ലോകരെല്ലാം.
ജീവനമെന്നതു ജീവനമെന്നുള്ള
ഭാവന മർത്ത്യനുമന്നുണ്ടായി.

൪

കുന്നിച്ചിയന്നൊരു ഭൂതാനുകമ്പയാ-
ലന്നു വസിഷ്ഠനാം മാമുനീന്ദ്രൻ
ഇന്ദ്രന്റെ തുഷ്ടിക്കായ് പാടിയ സൂക്തങ്ങ-
ളന്നേററു പാടിയോർ ഞങ്ങളല്ലോ.
എന്നതുകൊണ്ടിന്നും ഭൂസുരാഖ്യ ദേവതാ-
വൃന്ദത്തിലെങ്ങളും പൂജ്യരായി.

൫

അങ്ങിനെയുള്ളൊരു ഞങ്ങളെയിക്കാല-
മെങ്ങിനെ മാനുഷരോർത്തിടുന്നു !
വന്ദിച്ചുകൊള്ളേണമെന്നില്ല, പോകട്ടെ
നിന്ദിച്ചുകൊണ്ടാലുമില്ല ചോദ്യം.
തന്നിച്ഛപോലവരെങ്ങളെക്കൊല്ലുവാ-
നൊന്നിച്ചൊരുമ്പെട്ടതാണു ഖേദം.

൩

പാഴായ മോഹം പയററുവാനായിട്ടു
പാഠാലയാഭ്യാസിയിലൊന്നുണ്ടല്ലോ.
ആയതിൻ മേന്മയോടൊന്നിച്ചു ഞങ്ങൾക്കാ-
മായാതമായി മഹാദുരന്തം
ബാലന്മാരെന്നല്ലാ, ബാലികമാർപോലും
കാലന്മാരായ്ത്തീൎന്നു ഞങ്ങൾക്കിപ്പോൾ.

൪

കണ്ടേടം ഞങ്ങളെ വന്നു പിടിക്കുന്നു
കൊണ്ടുപോയീടുന്നു കൊന്നിടുന്നു.
കുട്ടികൾ കത്തിര, കത്തി തുടങ്ങിയ
വട്ടവുമായി വലിഞ്ഞുകേറി,
കണ്ണു തുരക്കുന്നു കാലരിഞ്ഞെല്ലുക-
ളെണ്ണുന്നു കഷ്ടം! തകൃതിതന്നെ.

൫

മുററുമേ ഞങ്ങളെക്കീറിസ്സൂരികളും
മററുമൊന്നൊക്കെയോ നോക്കുമ്പോഴും
വൃഷ്ടിയില്ലാതായ കാലത്തു ഞങ്ങളിൽ-
പ്പുഷ്ടിയായ് കാണായ രാജ്യസ്നേഹം
അല്പവും കാണുവാൻ കണ്ണുവക്കീശ്വരൻ
കല്പിച്ചതില്ലല്ലോ കഷ്ടം! കഷ്ടം!

# ൧൨. അറിഞ്ഞുകൂട

൧

ഇക്കാറിൻനിറം ചൂടിടും മലയിലും
തത്സാനുവിസ്താരമായ്
മുക്കാലും ദളിതേന്ദ്രനീലനിറമായ്
കാണും വനംതന്നിലും
ഉൾക്കാമ്പിന്നളവായ ചിന്മയകലാ
സംസ്കാര വിച്ഛിത്തിയോ
മൽക്കാന്താ വിഷയാന്തരംഗരതിയോ
ത്തുകുന്നു മേ കൌതുകം ?

൨

സ്ഥാനേ ചാരുപുമർത്ഥസിദ്ധി, ഹിമവ-
ത്സാനുപ്രദേശങ്ങളിൽ
ത്താനേ വീണൊഴുകുന്ന പുണ്യനദിതൻ-
തണ്ണീരിനാലോ, പരം
ഞാ,നേതാനുമകന്നാടൻ പരിസരം
പൂകുമ്പൊഴും ഹൃഷ്ടയായ്
മാനേലും മിഴി തൂകിടും വിമലമാം
കണ്ണീരിനാലോ വരം ?

൩

൯

രാഗത്താൽ മധുരിച്ചമുള്ളനിലയിൽ
ക്കൈക്കൊണ്ടുമോരോവിധം
ഭോഗത്താൽ പരിതൃപ്തിപൂണ്ടുമമരും
സാധാരണന്മാരിലും
യോഗംകൊണ്ടു വിരക്തരായുലകിനെ-
പ്പാടേ വെറുക്കും മഹാ-
ഭാഗന്മാരഖിലേശപരനഭിമത-
ന്മാരെന്നതെല്ലുണ്ണമോ?

൧൦

പങ്കാട്ടിൽക്കൂടികൊണ്ടനന്യ പരനായ്
ധ്യാനാനുയോഗത്തിനാ-
ലോങ്കാരാങ്കിതമായ്ക്കുനിഞ്ഞമരുമെൻ
ചിത്താംബുജംതന്നെയോ,
പൂങ്കാവാണു കരത്തിനാലനുനയി-
ച്ചാനമ്രമായ് ചന്ദ്രികാ-
സങ്കാശസ്മിതമാം പ്രിയാവദനമോ
കൈക്കൊണ്ടു പോകേണ്ടു ഞാൻ?

൧൧

൭

പാരേ ! രാപ്പകലെന്ന രണ്ടു കരവും
    തട്ടിത്തകർത്ത്രയോ
ദൂരേപാഞ്ഞൊഴുകുന്ന കാലനദിതൻ
    കല്ലോല കോലാഹലം
നേരേ പാർത്തവിമുക്തനായ് ചേതിയിൽ
    ത്തന്നേ ലയിച്ചീടുവാ–
നാരേത്തും കരുതാതിരുപ്പവനവൻ
    വിജ്ഞാനിയോ വിഡ്ഢിയോ?

# ൩൩. ത്രിവേണി

൧

സ്വാതന്ത്ര്യ സത്യ സമതാ സമാഹാര-
ഭൂതയായി ത്രയീരൂപാന്തരംപോലെ
ഭൂതിപ്രദയായ് വിളങ്ങും മഹേശ്വരി,
മാതൃഭൂമംഗല്യ ജീവനാധാരമേ!
നിന്നുടെ ദിവ്യമാം സന്നിധാനത്തിങ്കൽ
നിന്നു താഴുന്നവനെന്നുമുയർന്നവൻ.
ഗംഗാധര ശിരോഭൂഷണമാകിന
മംഗലദേവതേ ദേവി! നമോസ്തുതേ!!

൨

എങ്ങും സുലഭയെന്നാലും ജനങ്ങൾക്കു
സംഗമസ്ഥാനത്തു ദുർല്ലഭയല്ലോ നീ
ഗോപാലകൃഷ്ണനാൽ മാനിതയായ് സ്വർഗ്ഗ-
സോപാനമായ കളിന്ദാത്മജയോടും
അന്തർഹിതയായനന്തയായ് കാന്തിപൂ-
ണ്ടന്തരാ ചേരും സരസ്വതി തന്നോടും
ഒന്നിച്ചു നീയൊഴുകീടുന്നിടത്തിനു
വന്ദിച്ചിടുന്നു ഞാൻ പിന്നെയും പിന്നെയും.

൩

സത്വങ്ങളെത്തിച്ചു കാത്തുഴിച്ചീടുന്നു
സത്വരജസ്സമോ മൂർത്തിഭേദംപോലെ.
ഭിന്നവർണ്ണത്വാദി കൈക്കൊണ്ടിരിക്കിലും
മന്യൂനമന്യോന്യ സംഗമം പൂണ്ടു നീ
നിത്യമായ് നിശ്ചഞ്ചലമായ് ശരീരമാ-
യത്യന്ത പൂർണ്ണമാമൊന്നിനെ ലോകരാകി
ഒന്നായ്ക്കതിച്ചൊഴുകിച്ചേക്കാരിരിക്കുന്നു
നിന്നുപോകാതെ ഫലപ്രാപ്തിയോളവും.

൪

പുണ്യേ, ശരണ്യേ, പുരാണാദ്ധ്വനീനൻറെ
കണ്ണിൽപ്പതിഞ്ഞ നീരൂപാന്തരപ്പെട്ടു
അന്നു മഹായജ്ഞ വേദികളും യാഗങ്ങ-
ളെന്നിവ ചിത്രീകരിച്ച കരയെല്ലാം
ഭഗ്നമായിടിലും മാതൃജഘനത്തിൽ
നഗ്നത പോക്കുവാൻ പോരുമേ നീയിന്നും
ദേവി, ത്രിവേണി! നിൻ ദിവ്യ പരിധികൾ-
മീവിധം നേരിട്ട ജീർണ്ണതയോക്കുമ്പോൾ
മററുള്ള ലൌകിക വസ്തുക്കൾതൻശതി
മററമെന്തോതേണ്ടു? കാലം മഹാബലി!!

൮

ഭവ്യേ, ഭവദീയ സംഗം വെറുക്കുന്ന
ഭവ്യരെപ്പററി ഞാനോർക്കുന്നതേയില്ല.
വിണ്ണോർ പുകഴ്ത്തുന്ന പുണ്യമാം നിൻ ചെറു-
തണ്ണീർക്കണങ്ങളെൻ തപ്തസിരകളിൽ
ചെല്ലട്ടെ മെല്ലെമേൽ, ഇന്ദ്രിയഗ്രാമങ്ങ-
ളെല്ലാമുണർന്നു ഞാൻ ശക്തനായീടട്ടേ,
നിന്നെസ്മരിച്ചു ഞാൻ ശുദ്ധനായീടട്ടേ,
നിന്നിലെന്നാത്മാവു നിർവൃതി നേടട്ടേ.

# ൧൮. ഒരു പഴയ അത്താണി

൧

അന്നെന്റെ ബാല്യത്തിലെത്രയൊ നാളുക-
ളെന്നുടെ വിശ്രമവേദിയായി,
നിന്നുള്ളൊരത്താണിയോടെഴുമെൻ വേഴ്ച-
യൊന്നു പുതുക്കുവാനിങ്ങിടയിൽ,
ചെന്നു ഞാനന്തിക്കു ചേണൽക്കതിരവൻ
പൊന്നിൻനിറം വീണ്ടുമേന്തിടുമ്പോൾ.

൨

നീണ്ടുകിടക്കുന്ന പാടത്തൊരേടത്തു
കണ്ടുകുറഞ്ഞ ചെറുകുളവും,
പച്ചപിടിപ്പിച്ച തൈത്തെങ്ങുകളാൽ
കൊച്ചുപറമ്പൊന്നു മൊത്തിണങ്ങി,
നിൽക്കുന്നൊരാലിൻ ചുവട്ടിലാണെന്നുടെ
സൽക്കാരവേദിയപ്പുണ്യവേദി

൩

മാനസമാന്ദ്യത്തിൻ ഭാരമിറക്കി ഞാ-
നാനന്ദതുന്ദിലനാകുമിപ്പോൾ
എന്നോർത്താവിശ്രമ സ്ഥാനമണയുമെൻ
മുന്നിൽ ഞാൻ കണ്ടതെന്തായിരുന്നു !
ഹാ ഹന്ത ! കാലത്തിന്നാഖേടലീലയി-
ലാകവേ കീഴ്മേൽ മറിഞ്ഞവണ്ണം,
ആജന്മധന്യമായത്താണീ ക്കുടിയ-
മാകുലമായിക്കിടന്നീടുന്നു,

൪

ഘോരമരീചിയാൽ വന്തിരതല്ലുന്ന
വാരാശിയൊന്നത്ര വഴലിലൂടേ
പോകുംചുമട്ടുകാൎക്കൊക്കെയും വിശ്രമ-
മേകുന്ന കൊച്ചു മൈനാകമായി
പൊങ്ങിനിന്നീടുമീ പുണ്യമുള്ളത്താണി-
യെങ്ങനെ ദുർദ്ദശാഗ്രസ്തമായി ?

൭

ദൂരത്തു കാണുന്ന മാത്രയിൽ പ്പണ്ടെന്നെ-
ച്ചാരത്തു നിൽക്കുമീ ബോധിവൃക്ഷം
മോടിയിൽ ക്കാറേററിളകുമിലകളാൽ
മാടിവിളിക്കുമാറായിരുന്നു
ആയതും നഗ്നമായ് ശുഷ്കമാം ശാഖയു-
മായിന്നു നിശ്ചലം നിന്നിടുന്നു.

൮

കഷ്ടം പ്രപഞ്ചനിയമങ്ങളീവിധം
ക്ലിഷ്ടമായ്ത്തീരുവാനെന്തു ബന്ധം ?
പാപികൾവാഴുവാൻ സ്വർഗ്ഗം, സുകൃതികൾ
പാതാളം, എന്നല്ലീ വന്നു ന്യായം ?
ഹന്ത ! ഞാനോർക്കാത്ത കാഴ്ചയാലൊന്നമ്മം
വെന്തുരുകീടുന്ന മട്ടിലായി.

൯

എന്നുടെ ജീവചൈതന്യദാതാക്കളി-
ലെന്നുമായത്താണിയാണു മേലേ.
എന്റെ ശരീരവുമെന്റെ ശരീരിയു-
മെന്റെ പരിമിതമാമറിവും
എല്ലാമതിന്നു കടപ്പെട്ടതാണെന്നു
ചൊല്ലാമെനിക്കില്ല കില്ലുതെല്ലും.

## വൃ

എത്രയോ വത്സരം ഭാരാൎത്തരായവ–
ൎക്കൈശ്വൎയ്യം താങ്ങും തണലുമായി,
വൎത്തിച്ചിരുന്നോരിതിന്റെ ചരിത്രത്തിൽ
വൎത്തമാനസ്ഥിതി ഭിന്നമല്ലോ
എങ്കിലും ലോകോപകാരത്തിൽ ജീൎണ്ണിച്ച
പങ്കപിരിഞ്ഞ ശിലകൾതോറും
മിന്നിത്തിളങ്ങും സുകൃതശകലങ്ങ–
ളെന്നുമിരിൻ പുകൾ നിൎത്തിക്കൊള്ളും.

# ൧൬. വിശ്വാസസൂക്തം

൧

ഉലകിൽ പ്പരമെള്ളിലെണ്ണപോൽ
വിലസും പാവനശക്തിപൂരമേ !
നലമേറിന നിൻ ഗുണങ്ങളും
നിലയും ചൊല്ലിനുമീതെയുള്ളിനും.

൨

തടസീമയകന്നു നിന്നിട്ടും
തവമായാമയമാം മഹാബ്ധിയിൽ
അലപോലെഴുമപേതലക്ഷ്യരാ-
യലയുന്നോരടിയങ്ങളെപ്പൊഴും

൩

ഭുവനേശ ! വിചിത്രമായെഴും
തവ ചൈതന്യകണങ്ങളാം നരർ,
ഭവജാലനിബദ്ധരെങ്കിലും
ഭവദാലോകന ബദ്ധ കൌതുകർ !

൪

൪

പരമേശ്വര! "ഹൈന്ദവ"ന്നു നീ
പാരചിൽ ബ്രഹ്മപരാത്മ ശക്തിതാൻ
പരമാത്മമറിഞ്ഞ 'ബൌദ്ധ'ന്നോ
പരമം ധാമവുമായിടുന്നുപോൽ

൫

അനഘാലോകലനു കാണുവോ-
രമലൻ 'പാഴ്സി'യറിഞ്ഞിടുന്ന നീ
ജനനായക! 'ജൂത'ന്നോ, സനാ-
തനസിംഹാസനസീമ്നി ലക്ഷിതൻ.

൬

അമല പ്രണയാർദ്രനീശനെ-
ന്നറിവൂ, 'ക്രൈസ്തവർ' നിന്നെ നിത്യവും
അഖിലേശ്വര, സർവ്വശക്തനാ-
യഗ 'മുസ്ലി'മിനു മീഡ്യനായി നീ.

൫

അകമേ സുഖമാത്മരൂപനാ-
യരുളും നിർമ്മല ! നിന്നിൽനിന്നഹോ !
അകലുന്ന ളവീയസാരരാ-
മടിയാർ ശൂന്യതയാർന്നു പോകുമേ.

൬

അനുകമ്പ കലർന്നിടുന്ന നി-
ന്നനുസന്ധാനമകന്നതെങ്കിലും
അനുവാസരമാത്മവാഞ്ഛിതം
മനുജാത്മാവു വഴിക്കു ചെയ്‌വു നീ.

൭

കരുതാം, അതിനല്ലയോ കലാ-
വിരുതും, കാര്യവിചാരശേഷിയും
തിരുവുള്ള മലിഞ്ഞു മാനുഷ-
ർക്കരുളുന്നു പ്രണയാർദ്രഭാവവും.

൧൦

ഇനിയും പല സൽഗ്ഗുണത്തിനായ്
പണിയുന്നോരിവർ നിൻപദാംബുജം;
ഭേദിച്ചയിലിക്കിടാങ്ങൾ തൻ-
നിനവെല്ലാം നിറവേറുമേ ദൃഢം.

൧൧

അഭിമാനിത കൊണ്ടനേകമു-
ണ്ടടിയങ്ങൾക്കപരാധമെങ്കിലും
അതിൽ നിന്നുമകന്നകന്നിവ-
ർക്കു നിന്നോടണയായ്വരേണമേ !!

൧൦

അഹോ! മഹാധീര ശരീരനാമ-
കൊച്ചുണ്ണിഭൂപൻ കവി സാർവ്വഭൗമൻ
ശ്രീകോടിലിംഗക്ഷിതിപാലവായ-
ഭാഗ്യൈകതാരം പരമസ്തമിച്ചു.

൧൧

പ്രാചീനമാം പ്രാഭവവും മഹസ്സു-
മോജസ്സുമേററം തെളിയിച്ചുതന്നെ
ഭാഷാ മഹാരാജ്യ മനന്യതന്ത്ര-
മവ്വണ്ണമാരുണ്ടിനി വാണുകൊൾവാൻ.

൧൨

യാതൊന്നു തൻഗോപുര ഭിത്തിപോലും
കാവ്യാഗമാഭിജ്ഞത പൂണ്ടുമുന്നം
അക്കോടിലിംഗാഭിധമാം സുധർമ്മ-
സ്ഥാചാര്യനാം ശ്രീക്ഷിതിയില്ലമേലിൽ.

൧൩

കഴിഞ്ഞ നൂററാണ്ടു മുതല്ക്കു ഭാഷാ-
കാവ്യപ്രയററാന്നിത്തുനാൾവരയ്ക്കും
പേർകൊണ്ടിരുന്നാ കളരിയ്ക്കുമേലി-
ലാശായ്മയും കോയ്മയു മാർവഹിക്കും.

൧൪

കേൾവിപ്പെട്ടും വെണ്മണി കേമനായ
രാജാവു സാക്ഷാൽ നടുവം തുടങ്ങി
ശ്രീകേരള വ്യാസരടക്കമെത്ര-
പേർ പണ്ടിതിൻകീഴിലമർന്നിരുന്നു.

൧൫

തോററത്തിലല്പാല്പമകന്നു പുത്തൻ-
കൂററിൽപ്പെടുന്നോരുമിതിൻ ചരിത്രം
വാററുന്ന കണ്ണീരൊടിടക്കിടച്ചു-
യേററെററവും ഖേതികലർന്നു വാഴ്ത്തും.

൧൩

കാലം കരാളം കബളിച്ചുപോയ
മുമ്പേ പറഞ്ഞുള്ള കവീശ്വരർക്കും
ആരാദ്ധ്യനായ് നിന്ന വരിഷ്ഠനല്ലോ
വിശിഷ്ടനാമിക്കവി സാർവ്വഭൗമൻ.

൧൨

കടുത്തശാസ്ത്രങ്ങളിലോ നനുത്ത
സാഹിത്യ ഭാഗങ്ങളിലോ നരേന്ദ്രൻ
അമർന്നിടുമ്പോളൊരുമിച്ചുനിന്നു
വാഗ്ദേവിയെന്നും വിരഹിച്ചിരുന്നു.

൧൪

ഗാന്ധർവ്വവൈദ്യാഗമനാട്യശാസ്ത്ര
സമ്പന്നനെങ്ങു ക്ഷിതിഭൃത്തിദാനീം
ഇക്കേരളം വീണ്ടുമിരുട്ടടഞ്ഞ
പാതാളമുൾപ്പൂക്കു വസിക്കുമാമോ?

൫൯

മിന്നൽപ്പിണൎക്കൊത്തു തെളിഞ്ഞു പാഞ്ഞു
പോകുന്ന ഭാഗ്യക്ഷപണ ക്ഷണങ്ങൾ
ഭൂതാവലിയ്ക്കങ്ങിനെ ഭംഗമേകി
ബ്ഭൂതാൎണ്ണവത്തിങ്കൽ മറഞ്ഞിടുന്നു !

എന്റെവീണ

നിശ്ശബ്ദം മുഴങ്ങുമാ-
ഗ്ഗാനത്തിൽ ലയിച്ചു ഞാൻ
വിശ്വത്തോടേകീഭവി-
ച്ചങ്ങിനെയിരിക്കവേ

വീണ്ടും ഞാൻ ഭാഗ്യക്ഷയം
കൊണ്ടുടനുണർന്നുപോയ്
കണ്ടതെന്തപ്പോഴയ്യോ-
ക്കൂരിരുൾക്കളി മാത്രം.

മുഗ്ദ്ധഗായികയില്ല-
മ്മുഗ്ദ്ധഗാനവുമില്ലെൻ
ദഗ്ദ്ധ ാമവീണയതിൽ,-
സ്ഥാനത്തുണ്ടിരിക്കുന്നു.

# ൯. വണ്ടിനോടു രണ്ടു വാക്കു.

൧

മുടിഞ്ഞു ഹേമന്തമണഞ്ഞു തേൻകണം
പൊടിഞ്ഞ പൂവേലയുമപ്പൊഴിങ്ങിനെ
കടിഞ്ഞിൽ കാണ്ണാത്തൊരു വള്ളിയെജ്ജവാൽ
ചെടിഞ്ഞ വണ്ടേ! വിടുവിട്ടിതന്നോ നീ.

൨

വളർന്നു വാർപൂങ്കുലകൊണ്ടുതെല്ലു ചാ-
ഞ്ഞിളന്തളിർക്കാന്തിയുമേന്തി നാൾക്കുനാൾ
വിളങ്ങുമീ വള്ളിയെ വിട്ടു ഹന്ത! പോയ്
കളഞ്ഞവണ്ടേ! വിടുവിട്ടിതന്നോ നീ.

൩

ചൊരിഞ്ഞു തേനുണ്ടിളകുന്ന ശാഖയാൽ
വരിഞ്ഞുകെട്ടും സുഖമേറിടേണ്ട നാൾ
വിരിഞ്ഞ പൂവാർന്നു തെളിഞ്ഞ വള്ളിയെ
പ്പിരിഞ്ഞവണ്ടേ! വിടുവിട്ടിതന്നോ നീ.